# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in



പൂന്തും

# സിദ്ധമഹാത്മാവ്



കെ. എൻ. കുമാരസ്വാമി,
തിരുവനന്തപുരം

പ്രസാധകൻ, N. P. NAIR, PAZHAVANGADI,
ശ്രീകണ്ഠേശ്വരം പൌർണ്ണമി ബാലസംഘത്തിനു
വേണ്ടി പ്രസിദ്ധപ്പെടുത്തുന്നതു്.

വില അണ 2

# പ്രസ്താവന

'ഗുരു'

ജീവിതം അവസാനത്തിൽ എത്താത്തതിനാലും അതു് പരിവർത്തനോൻമുഖമായിരിക്കുന്നതിനാലും അനുഭവത്തിനു് പ്രാധാന്യം കൊടുക്കേണ്ടിവരുന്നു. അതിനാൽ ഗുരു പ്രാധാന്യം അർഹിക്കുന്നു. മനുഷ്യനു് ആവശ്യം എന്താണു്. എന്നുള്ളതു് അവൻ ശരിക്കു് അറിഞ്ഞിരുന്നു എന്നുവരുകിൽ അവൻ ദുഃഖിക്കയില്ലായിരുന്നു. പരമാർത്ഥത്തിൽ മനുഷ്യനു വേണ്ടവയെല്ലാം ഈ ലോകത്തുണ്ടായിരിക്കണം. അതു വേണ്ടതരത്തിൽ വേണ്ടസമയത്തു് കണ്ടുപിടിച്ചു് അനുഭവിക്കുന്നവരത്രേ ഗുരുക്കന്മാർ. നാം അവരെ സമീപിക്കാതെ ദുഃഖമൊഴിയുകല്ല. ചെയ്യേണ്ടുന്നവ ചെയ്യേണ്ടസമയത്തു് ചെയ്യേണ്ട വിധത്തിൽ ചെയ്യിപ്പിക്കുന്നവരത്രേ ഗുരുക്കന്മാർ അവൎക്കു അതു സാധ്യമാവുകയുള്ളൂ. വളരെ വൈഷമ്യമേറിയ കാൎയ്യങ്ങളത്രേ ഇതുകൾ പക്ഷെ സാധാരണ മനുഷ്യർ അതിനെ അത്ര ഗൌരവമായി കരുതുന്നില്ല. അതുകൊണ്ടുമാത്രമുണ്ടാകുന്ന വിഷമങ്ങളാണു് മനുഷ്യർ ഇന്നു അവരുടെ മീതെയുള്ളമനുഭവിക്കുന്നതു് അന്യന്റെ ഗുണവും തന്റെ തെററും കാണുവാൻ പഠിപ്പിക്കുന്നതു് ഗുരുവാണു്. എന്തുതന്നെ സംഭവിച്ചാലും പരിഭ്രമിക്കാതെ സമാധാനചിത്തനായി കാൎയ്യങ്ങൾ നടത്തുവാനും ആ സമയം ലഘുവിൽ തരണം ചെയ്യുവാനും കഴിവുണ്ടാകുന്നതു് ഗുരുബോധമാണു്. മററു് ബോധികൾക്കുകൂടി അതു സാധ്യമല്ല. ഭിന്നആദർശങ്ങളോടുകൂടിയ ഒരു ജനസമൂഹത്തെ ഒരേ സമയത്തു് ഏകഭാവത്തിൽ ഇണക്കി എടുക്കുവാനുള്ള കഴിവും ഗുരുബോധത്തിനു മാത്രമേ കഴിയൂ. ജനനത്തി

ല്ലും മരണത്തിലും ഭയമില്ലായ്മ. എത്ര വലിയവന്റെ കർമ്മമായിരുന്നാലും അധർമ്മമെങ്കിൽ അതിനെ ശാസി ക്കാനും സാധുക്കളുടെ പരിശുദ്ധിഅനുസരിച്ച് അനുഗ്ര ഹിക്കാനും ഗുരുവിനെസാധിക്കയുള്ളൂ. ധർമ്മാധർമ്മങ്ങൾ വേർതിരിച്ചറിയാനും അതിന്റെ ഭവിഷ്യത്തുക്കൾ നേര ത്തെ ഗ്രഹിക്കാനും ഗുരുകാരുണ്യംകൊണ്ടേ സാധിക്ക യുള്ളൂ. അതിനാൽ ഗുരുമാഹാത്മാക്കളുടെ പാദസ്പർശ മേററ് നമ്മുടെ ശരീസ്സ് കുളർമ്മയും ശാന്തിയും അടയു വാൻ സർവ്വേശ്വരൻ അനുഗ്രഹിക്കുമാറാകട്ടെ.

കെ. എൻ. കുമാരസ്വാമി.

ഓം

## ശ്രീ ഗുരുവേ നമഃ

മട്ട്–കിളിപ്പാട്ട് രീതി

ശ്രീവാഴും കോടിയിൽതെക്കേ പശ്ചിമാദ്രിതൻതീരെ
ശ്രീമൂലം ലാക്കിലുള്ള പൂന്തുറയ്ക്കടുത്തായി
ഉണ്ടിപ്പോളൊരു സിദ്ധൻ പാർക്കുന്നു നിഷ്കാമനായ്
നിർവ്വാണഭാവൻ ശുദ്ധ അവധൂതനായ് നിത്യം 1

കണ്ടുഞാനദ്ദേഹത്തെ ധ്യാനനിർമ്മമനായി
രണ്ടില്ലാതുള്ള പണ്ടേ ഭാവത്തിൽ നിമഗ്നനായ്
രണ്ടുകൺകളും രക്തലാഞ്ചിത വിശേഷത്താൽ
ഉണ്ടിപ്പോൾ കാണാം പോകിലാർക്കുമിപ്പരമാത്മാവെ 2

പോയൊന്നു കാൺമിൻ നിങ്ങൾ പൂന്തുറയമർന്നുള്ള
പൂർവ്വപുണ്യത്തിൻ പൂരം നിറഞ്ഞ പുണ്യാത്മാവെ
ഭൂമിയിൽ മനുഷ്യൻെറ ഭാവനാവൈശിഷ്ട്യത്തിൽ
പൂമുഖത്തിരിക്കുന്ന പൂർണ്ണനാം മനുഷ്യനെ 3

ജീവാത്മാപരമാത്മാരണ്ടുമൊന്നായദിവ്യ
സോഹനായ് സ്വയംപൂർണ്ണ യോഗനായ് നിത്യാനന്ദ
ഭാവത്തിൽ സ്ഥിരനായി ദേഹത്തിലിരിക്കുന്ന
ദേവനെക്കാണും കണ്ണിൻ ഭാഗ്യമെന്തഹോ ചൊൽവൂ 4

ആഴമേറിയോരാഴി തൻ കരയ്ക്കുള്ള ക്ഷേത്ര
പാഴ്മതിലകത്തിതിൻ ഭാവിയെന്തഹോ ചിത്രം
ആഴമാണറിവാനും അറിഞ്ഞുപുകൾവാനും
ഏഴകളല്ലോ മായാവൈഭവ പ്രകൃതികൾ 5

സൂക്ഷ്മമാം ബ്രഹ്മത്തിങ്കൽ സ്ഥൂലമാം ബ്രഹ്മാണ്ഡംപോൽ
കാംക്ഷയില്ലാതൊരാത്മാതാങ്ങുന്നു ശരീരത്തെ
പൂർവ്വവാസനയെല്ലാം അററുപോയ് പരിശുദ്ധ
നേർമ്മയിന്നിതു കാണ്മോർക്കറിയാം വെളിവായി 6

നിശ്ചലഹൃദയനാമദ്ദേഹം പ്രപഞ്ചത്തി
ലല്പമെന്നാലും പററില്ലന്തരാ നിരൂപിച്ചാൽ
അല്പനെൻ ഹൃദയത്തിലുള്ളതാം വിചാരത്താൽ
ജല്പിപ്പതൊന്നും തന്നെയല്ല ആ മഹാത്മാവു് 7

എങ്കിലും കുറിക്കുന്നു കണ്ടതിൻ സ്മരണയെ
കണ്ണുള്ളോർ കാണട്ടെ എന്നുള്ളതിലൊന്നുമാത്രം
അംഗത്തിൽ വസ്ത്രം ചുററി പോകുന്നതത്രെ ഭാരം
സംഗമക്കീറങ്ങി മറയ്ക്കാമർമ്മസ്ഥാനം 8

വേദസാരത്തിലാണ്ടു് വേദാന്തഗിരെകണ്ട
വേദിയൻ വിലസുന്നു വിവിക്തശുദ്ധസ്ഥലെ
ബോധവാനതിശയൻ ഭൂമിയിലേകയോഗൻ
സാധകർക്കമാനുഷനാചാര്യനതിശ്രേഷ്ഠൻ 9

സമ്പദൻ സദാമൌന ഗംഭീരഭാവനത്രെ
ഇൻപത്തുൻപങ്ങളേററാൻ ഈശ്വരരസാത്മകൻ
തൻപദമന്വേഷിച്ചു് തന്നുള്ളിനാക്കം കണ്ട
മുൻപനാണിഹപര കമ്പമില്ലാതെ വാഴ്‌വോൻ 10

പുഷ്പമാം ജന്മമേറെക്കൊഴിഞ്ഞു കല്പക്കാററിൽ
അല്പമായുഗം താണ്ടി യോനികളെല്ലാം കണ്ടു
നില്പതാണെല്ലാററിലും ശില്പമായകം പുറം
ഇപ്പുമാൻ പുമാൻ തന്നെ പാർത്തവർക്കറിവേലും 11

ദേഹിയാം ഞാനെന്നുള്ള ബോധത്താലേററം തെളി
ഞ്ഞൂഹിപ്പാനരുതാത്ത ഭാവത്തിൽ സ്ഥിരപ്പെട്ടു്
ദേഹധർമ്മങ്ങളൊന്നും ബാധിക്കാതുള്ള ദിവ്യ
സോഹനായ് നിമഗ്നൻതാൻ പരത്തിൽ പരനായി 12

നീചമെന്നുച്ചമെന്നാം മാശയററ മഹാത്മാവി–
ന്നേശുമോ ജഗദ്ദുഃഖം അഗ്നിയിൽ പുഴുവെന്താം
പാശമററമലാത്മാ അദ്വൈതനിതന്നി
ദേശത്തിൽ വിലസുമ്പോൾ നാമുമെന്തഹോഭാഗ്യർ 13

കാണണം നിത്യം ഭക്തകോടികൾ മഹാത്മാക്കൾ
കാണിച്ചപുരാണേതിഹാസത്തിൻ വെളിച്ചത്തെ
നാണിപ്പാനൊന്നുമില്ല നമ്മളിലോർത്തുകണ്ടാൽ
വാണിമാതാവിൻ വിദ്യാസൂനുവെന്നുണർവ്വുററാൽ 14

മാണിക്യമടങ്ങിയ ചിപ്പികളിതുപോലെ
കാണുമോ എങ്കിലെത്ര സുലഭംനരജന്മം
കോണിലെങ്ങാനുമൊരുകോടിയിലൊന്നോരണ്ടോ
ആണ്‌ അതിലടങ്ങുമീ ബ്രഹ്മാണ്ഡംസമസ്തവും 15

വേദശാസ്ത്രങ്ങളെല്ലാം കാണാതെപറഞ്ഞാലും
മോദമാർന്നുലകെല്ലാം ചുററിയേതിരിഞ്ഞാലും
ചേതമാണ്‌ അചേതനഭാവത്തിലിടക്രൂടാ
സാധനമറിയുമോ സാധകനാകാത്തവൻ 16

ഏകനാമുടയവനെല്ലാർക്കും സമനല്ലോ
ചാകമില്ലുയർവ്വുമില്ലന്നിലക്കെല്ലാം താങ്ങാം
ഏകുവോനതായ്‌ തീരുമല്ലാതെയില്ലെന്നുററ
ഭോഗനാണേകയോഗക്ഷേമവാനതുല്യനും 17

തുല്യമില്ലതിന്നോടു ചേർന്നവയ്ക്കൊരുനാളും
തുല്യമെന്തതിന്നതാം അല്ലാതെയില്ലൊന്നുമേ
ശല്യമെന്തിതിനുള്ള സഞ്ചാരം പിടിയ്ക്കുകിൽ
വല്ലഭനവനുള്ളാം വാഴ്‌വതു ചിരം ജീവി 18

ഭൂതത്തിൻഗുണമെല്ലാം ആശ്രയമതൊന്നാക്ക്
ഭൂതകപ്രപഞ്ചത്തിന്നാധാരം അതൊന്നത്രേ
ഭൂതതാപാതിത്രയ നാശവും ഇതിലത്രേ
ഭൂതശാന്തിയും മനശാന്തിയും ഇതിലേകം 19

ആഷഭാരതത്തിന്റെ അസ്ഥിവാരവുമിതാം
ആർദ്രതയാർന്നലോകം വിശ്രമിപ്പതുമിതേ
ശീഷ്മമെന്തെങ്ങുമെങ്ങും താങ്ങുവോനിടമിതേ
ഈഷയോഹങ്കാരം മൊഴിഞ്ഞബ്രഹ്മം ഇതേ 20

താനവനായിതെല്ലമന്യമില്ലെന്നവനാൽ
ജ്ഞാനമെന്തജ്ഞാനമെന്തറിവിന്നറിവതേ
ഭിന്നനല്ലവധൂതനെന്നുമൊന്നായവസ്ഥ
ലീനനാമന്തരാത്മാ സർവ്വസാക്ഷിതൻ രൂപം 21

ഭേദഭാവങ്ങളെല്ലാം ഭേദമുള്ളവനാത്രെനെ
ഭേദിച്ചീടുമോ ഭൂതപഞ്ചകം ബ്രഹ്മത്തി
ജ്യോതിക്ക പ്രത്യേകം ജ്യോതിസ്സാണഖണ്ഡാത്മാ
വേദിപ്പാനരുതാർക്കും വേദ്യനല്ലഹമാത്മാ 22

ദേഹപഞ്ചകം തത്തിക്കളിക്കും പ്രപഞ്ചത്തിൽ
മോഹമാർന്നുള്ളാ ശരിക്കണരാതജ്ഞാനത്താൽ
രാഹുഗ്രസ്ഥമാം ചന്ദ്രബിംബമെന്നതുപോലെ
ദേഹിയും മറയുന്നു മോഹാന്ധപടലത്താൽ 23

ഭൂതത്തിൻ ഗുണങ്ങളെ ഒന്നിലൊന്നടക്കിത്തൻ
ഭാവത്തിൽ വ്യതിയാനം സംഭവിക്കാതെ തെല്ലും
ബോധമാന്നിഹപരം ബന്ധിപ്പതാണുയോഗം
സാധിച്ചാലവനത്രേ സാധു സന്താപഹന്താ 24

ആത്മാവെപ്പോഴും ഊർദ്ധ ഭാവത്തിലല്ലോ നില്പൂ
ദേഹത്തിൻ ഗുണത്രയം ആത്മാവെപ്രീണിപ്പിപ്പൂ
സ്വാത്മനി സുനിശ്ചിതനാകിലീ പരമാർത്ഥം
ആക്ർമ്മമുള്ളതായ് കാണാം കല്പമാണതുദേഹേ 25

ഈ വിധം കല്പ സേവ ചെയ്യുവനൊടുങ്ങീടും
ആകുല മായാമയ ബന്ധങ്ങളഖിലവും
ആവും പോൽ അനുഷ്ഠാന ക്രമത്തിൽ വരുത്തുന്നോ
നാവിധ മുയന്നീടും ആത്മാവിൻക്രമത്തിലായ് 26

ദൃശ്യദർശനദ്രഷ്ടാവെന്നതുനമുക്കത്രേ
വശ്യനാം ബ്രഹ്മാത്മകനേകമാണിവയെല്ലാം
നശ്യമല്ലൊന്നുംതന്നെ സൂക്ഷ്മത്തിലതെന്നത്രേ
വിശ്വഭാവനാചിത്രം നമുക്കാണതിനെന്താം 27

യോഗസാധകർ നല്ലവിജ്ഞാനമതികളും
പാകമാൎന്നുള്ള ശുദ്ധഗൃഹസ്ഥഭക്തന്മാരും
ദാഹശാന്തിക്കുവന്നുകൂടുന്നു പാകംപോലെ
ഭോഗങ്ങളാശിച്ചു സന്തുഷ്ടരായ് പോയിടുന്നു 28

സൎവ്വവുമറിയുന്ന ഈശ്വരമഹത്വത്തെ
സവ്കാലവും ഉള്ളിൽ കൊണ്ടിടാം കഴിയുന്ന
നിൎവ്വികല്പന്റെപാദധൂളികളേല്ക്കുന്നോൎക്കു
ഉൎവ്വിയിലെന്തുവേണ്ടു സൎവ്വംസഫലമാം 29

ഭാഗ്യപൂൎണ്ണമാണെങ്കിൽ ഭാരതം പണ്ടേതന്നെ
യോഗ്യമാം തപശ്ചര്യ്യ ബ്രഹ്മചര്യ്യാദികൊണ്ടും
ഭാൎഗ്ഗവക്ഷേത്രമെന്ന പ്രഖ്യാതിസമ്പാദിച്ചു
ശ്ലാഘ്യമാം പശ്ചിമാദ്രിതൻതീരം മനോഹരം 30

അദ്ധ്യാത്മജഗത്ഗുരു ശങ്കരർ തുഞ്ചർ കുഞ്ചർ
മേൽപത്തൂർ പാക്കനാരെന്നിത്യാദി പ്രബുദ്ധന്മാർ
മുഗ്ദ്ധരാൎന്നുദിച്ചോരു കേരളം പ്രസിദ്ധമാ
ണദ്ധ്യായം കഴിഞ്ഞാലും തുടരും സത്യം തന്നെ 31

വൃത്തത്തിലൊതുങ്ങാത്ത പ്രാഭവം പദത്തിങ്കൽ
നൃത്തം ചെയ്‌വതുപോലെയാമിതെന്നറിഞ്ഞാലും
ചിത്തത്തിൽഗ്രഹിച്ചൊക്കെ ചൊൽവാനരുതിതിൽ
ചിത്തവുമലിഞ്ഞുപോം സത്യത്തിലതൊന്നുതാൻ 32

എത്തുകില്ലിതിന്നാഴം കണ്ടിടാൻ കണ്ണോ കാതോ
ബുദ്ധിയോ ശ്രമിച്ചാലും കഷ്ടമാണലിഞ്ഞുപോം
നിത്യമാവിധമെങ്കിലശരീര പ്രാപ്യസ്ഥമാം
ചിത്തത്തിലത്രേവേദം വിശ്രാന്തികൊൾവൂനിത്യം 33

മൂൎത്തികളൊന്നായിപ്പോകും പാൎക്കിലിതിന്നിടേ
പേൎത്തുമറെറന്തുചൊൽവൂ ജീവിതശകലങ്ങൾ
കീൎത്തിപ്പൂഗീതികെട്ട് കൌശലവികാരജം
തീൎത്താലെന്നതുതന്നെ പൂൎത്തിയെന്നുറപ്പാകും 34

അക്ഷരമാന്ന്ജീവൻ അക്ഷയംവിലസുന്ന
ഈക്ഷിതിവാഴും നാമും സൂക്ഷ്മംപുലരണം
അക്ഷികൾക്കുള്ള പുണ്യാ തൽക്ഷണമേകും പാർത്താൽ
കുക്ഷിരക്ഷണമല്ല ജീവിതംശുഭമാകും 35

മാനഡംഭാദിമിഥ്യാ ഭാവങ്ങളകന്നേപോം
മാനവസ്വഭാവത്തിൻ മൂല്യവുമകപ്പെടും
ജ്ഞാനവാരിധിതൻെറ തീരമങ്ങണയുമ്പോൾ
ഞാനാരെന്നുള്ള ബോധം തനിയെഉത്ഭൂതമാം 36

മൌനമുദ്രിതനൊന്നും പറയാതകന്നീടും
ഗൌനദോഷങ്ങൾ മററു പലതാം ദുഃഖങ്ങളും
ശൌനകമുനീന്ദ്രന്മാർ വാണൊരുനാട്ടിലിന്നും
ഗൌനിച്ചാൽ പലരുണ്ടു് മാനുഷമൂല്യങ്ങളായ് 37

ആരെന്തു കൊടുത്തെന്നോആരാണു് കഴിച്ചെന്നോ
നേരിലില്ലൊരുബോധം തെളിവിൽ സ്വയംപൂർണ്ണം
പാരിൻെറ മഹാത്മാനാ പൂരിച്ചപുരുപുണ്യം
ആരുംകണ്ടറിയുവാൻ നേരുന്നു സദാകാലം 38

മുക്തമാം ദേഹിക്കുള്ള ശക്തിയെപരീക്ഷിപ്പാ
നൊക്കുമോ ഭുവി ജീവവ്യക്തികൾക്കൊരുനാളും
ശക്തരല്ലിഹത്താരും വ്യക്തമാമാത്മാവിൻെറ
സത്തയിൽ ലയിച്ചുള്ള സിദ്ധൻെറപ്രഭകാണ്മാൻ 39

വർഷവും വെയിലുമിങ്ങൊരുപോലേൾപ്പാനുള്ള
ശക്തനാണിപ്രാകൃതവേഷത്തിലലയുന്നോൻ
താപസൻ ശാന്തസ്വരൂപകോമളൻ മൃദുദേഹ
ബാലഭാവിതൻ നമ്മെകാക്കട്ടെസദാകാലം 40

സർവ്വവുമറിയുന്നോനെന്നുതോന്നീടുംചില
ക്കന്യമില്ലനന്താത്മഭാവനായ് തന്നെതോന്നും
സർവ്വംതാനായ്തനിച്ചൊന്നായോനെന്നും തോന്നും
സർവ്വജ്ഞൻതന്നെ സാക്ഷാലീശ്വരനെന്നുംതോന്നും 41

ഭക്ഷണം ചിലനേരം ഭക്ഷിക്കുന്നതു കണ്ടാ–
ലാശ്ചര്യം തന്നെ തോന്നും മനസാദീതൻതന്റെ
രക്ഷണമോർത്തു ഭക്തരത്യന്തം ഭയഭക്ത്യാ
എത്തുന്നുണ്ടസംഖ്യമിന്നന്യദിക്കിലും നിന്നു് 42
സിദ്ധന്മാർ പണ്ടേയുണ്ടീ ഭുവനസമീപത്തായ്
ഭീതികൊണ്ടാരും പോകാറില്ല കാണ്മതുമില്ല
സിദ്ധിനേടുവാൻ തക്ക വൈഭവ പ്രകൃതിയാ
ണേകാന്തം സദാശൂന്യപ്രപഞ്ചവിഭാവനം 43
ആശ്രമങ്ങളിൽ ശ്രേഷ്ഠം സന്യാസം അതിൽശ്രേഷ്ഠം
അവധൂതമാം ദത്താത്രേയ ഭാവനം സത്യം
ആരുമില്ലിതിൽ ചേരാൻ സാദ്ധ്യമല്ലൊരുവർക്കും
ആത്മാരാമനായ് സർവ്വം ത്യജിച്ചാൽ പോലും കഷ്ടം 44
ജന്മകോടികൾകൊണ്ടു് പാകമായ് പവിത്രമായ്
പൂർവ്വപുണ്യത്താൽ സത്യതന്മാത്ര കളേബരം
രക്തമല്ലതിൽബലം വിദ്യുത്താണതിൽപരം
ചിത്തമല്ലചിന്ത്യാത്മ മുഗ്ദ്ധമാണതിനുള്ളു് 45
മനുഷ്യൻ തന്റെ ജന്മം കണ്ടിട്ടില്ലൊട്ടും അത്ര
തൻശോഭയാലേററം ഗണിപ്പൂ അദൃശ്യങ്ങൾ
മനനമൂല്യധാതുമാത്രമല്ലഹോ പാർത്താൽ
അനലവ്യാപ്തിക്കെഴും ആകത്തിൽ മനുഷ്യാത്മാ 46
കടുകിൽ ആ ഗോളാന്തം രസമുണ്ടുണർന്നോർക്കു
കടുവായ്ഗണിപ്പോർക്കു കടുവാണതും സത്യം
ഇടവിട്ടനന്തത്തിലലയുന്നവർക്കെന്താം
ഇടയില്ലാത്ത സിദ്ധപ്രകൃതം പകരുവാൻ 47
പാത്രമുള്ളവൻ കണ്ണുമറെറാന്നിൽ വച്ചുകൊണ്ടു്
തീർത്തുകോരുവാനെങ്ങു സാദ്ധ്യമാം പരത്തിനെ
മാത്രയിൽ മൂവായിരം കല്പനകിളക്കുന്ന
ഗാത്രത്തിലുണ്ടോ സിദ്ധവാസനയറിയുന്നു 48

ശാസ്ത്രത്തെ പഠിച്ചുള്ളിലുണരാത്തവൻ വായിൽ
ശാസ്ത്രത്തിൽപടം കേറി പോകിലങ്ങവനെന്താം
ആയത്തുപോലെ തന്നെ സിദ്ധന്റെ സമീപത്തും
പോയത്തുകൊണ്ടുമാത്രം പോരുമോ പുരുഷാർത്ഥം 49

ന്യായമായ് തനിയ്ക്കുള്ള പരുവം ഗ്രഹിച്ചുള്ളിൽ
മായത്തിൽ മയങ്ങാത്ത ചിത്തമുള്ളവർക്കെല്ലാം
പോയൊന്നു നോക്കുന്നേരം ഭോഷ്ക്കല്ല പരമാർത്ഥം
മായത്തം തന്നെയെന്നു ബോദ്ധ്യമാം അല്ലാതുണ്ടോ 50

മർത്ത്യമാണിക്യം പഞ്ചഭൂതമാം ചാണതന്റെ
അർത്ഥമാന്തരപ്പെട്ട പൂർണ്ണമാം രത്നംശിവം
വ്യർത്ഥമല്ലഹോ മർത്ത്യജന്മമെന്നണഞ്ഞുവാൻ
സത്യത്തിലുദിച്ചോരു പൂർണ്ണമാം നരജന്മം 51

മർത്ത്യന്റെ ജന്മഫലം സിദ്ധമായ് ചമഞ്ഞോരു
കൃത്യവും കഴിഞ്ഞുള്ള ശുദ്ധമാം പ്രഭൂതാത്മാ
നിത്യമെന്തഹോ രാവും പകലുമൊന്നായ്വന്നാൽ
ഒത്തുനിന്നഖിലവും ഉൾക്കൊള്ളും ബ്രഹ്മംതന്നെ 52

ബ്രഹ്മരൂപമാമാത്മാ തന്നിലുള്ളോരു ദേഹം
തന്നെയാണൊക്കുമിതിൻ ഘടനസ്വാഭാവികം
ബ്രഹ്മചേഷ്ടയാണൊക്കെ ധർമ്മത്താൽ ദേഹം നില്പൂ
ബ്രഹ്മമേ കനിവേക നീണ്ടനാൾ ഭുവിയിതിൽ

പറ്റില്ലാതുള്ള ജീവൻ പറ്റിനിൽക്കുന്ന ദേഹാ
പറ്റേമാ ജളന്മാരാം മാനസവികാരങ്ങൾ
ചൊറ്റു കൈവരിക്കുമോ ഭോഗാദിലാഞ്ഛമതിൽ
മുറ്റിയേറാത്ത ജ്ഞാനിചേറ്റിൽ വാഴ്കിലും ബത 54

പെറ്റവൾ കുളിപ്പിച്ചു മെത്തയിൽ ശയിപ്പിച്ചു
കുറ്റങ്ങൾ തീരാനുണ്ണിക്കേറ്റവും പണിപ്പെട്ടു
അറ്റേപായവാളെങ്ങോ അറ്റമില്ലാത്ത കണ്ണി
ചുറ്റുമീ ലോകജന്മ ഉത്തമ നരധർമ്മീ 55

പുത്രനാണിവൻ പെററ മാതാവിൻ ശ്രമംപററി
മാത്രയും വിടുന്നീല ഗാത്രവുമോർമ്മയില്ല
ശ്രോത്രവും ത്വക്ക് ചക്ഷുസ്സ്പർശഗന്ധങ്ങളൊന്നായ്
തീർത്തോരു തറവാട്ടിൽ ഏകനായ് വിഹരിപ്പോൻ 56

ഭൂതാതിക്രമനാദനഖില വ്യാപി സൂക്ഷ്മ
ഭാവനാവിഷയ മൊന്നാകാത്ത സർവ്വാത്മകൻ
അഖണ്ഡനന്തരാത്മാ പ്രതിഭാശാലി മഹാ
നഗണ്യനാക്കും തിരിയാതൊരു തരം ചരൻ 57

സൂര്യ്യ ചന്ദ്രാദി നക്ഷത്രോദ്ദീപമാകും ഭുവിൽ
ആര്യ്യ വീര്യ്യതപം പൂണ്ട അമരപ്രഭ ആദ്യൻ
ജീവജാലങ്ങളെല്ലാം നിർല്ലീനമാകുന്നോരു
ഭാഗങ്ങളെല്ലാ മുള്ളിൽ ചേർത്തോരു പരമാത്മാ 58

പ്രളയം ഭവിച്ചാലും പ്രകൃതം നശിച്ചാലും
തൻ നിലയനങ്ങാത്ത സാധകൻ സദാശിവൻ
വാഴുന്നു നമ്മോടൊപ്പം സമനായ് ശരീരിയായ്
കേഴുന്ന ദുരിതത്തിൽ മധ്യനായ് മഹാനായി 59

താഴ്വുമില്ലുയർവ്വുമില്ലൊരുപോലെന്നും കാണാം
പാഴായക്ഷേത്രത്തിൻെറ ചുററിലായ് കുററിക്കാട്ടിൽ
ഓത്താലീ ബ്രഹ്മാണ്ഡത്തിലുള്ളവയെല്ലാം കാണും
ഓത്തില്ലയെന്നാകിലോ തന്നെയും മറന്നുപോം 60

ദീർഘദൃഷ്ടിയും ദീർഘ ചിന്തയും മനുഷ്യൻെറ
മാർഗ്ഗമാണെന്നുംതോന്നും ചിലപ്പോളദ്ദേഹത്തെ
പെററമ്മയ്ക്കൊപ്പം കനിഞ്ഞുള്ളത്തെ ക്കവരുവാൻ
പററുന്ന പററില്ലാത്തോരമ്മഹാശയനഃഹാ 61

നെററിയിൽ നീണ്ട നെടും രേഖകൾ കണ്ടാൽ തോന്നും
അററമില്ലാത്ത ജന്മമടക്കംപുമാനെന്നും
നിർവ്വികല്പൻെറ നെടുസഞ്ചാര സമാധിയിൽ
ഗർവ്വമാനുള്ള ഭുവി ദോഷങ്ങൾ ശമിക്കുന്നു 62

കാരണ പുരുഷനെ കാണണം കരുതണം
നേരുണർന്നഖിലരും വാഴണം സുഖിക്കണം
മതദോഷങ്ങളും ജാതി ദോഷങ്ങളും സമസ്തവും
ബോധഹീനർക്കു കൂടി തീർന്നിട്ടും കറയറ്റ് 63

ഞാനെന്ന ഭാവമുള്ളിലില്ലാത്തതായിട്ടെല്ലാം
താനെന്നു സ്വയംഭൂവായ് പൂർണ്ണനായൊരു ദേഹി
ജ്ഞാനിക്കും ഗുരുവായൊരതുല്യ പ്രഭാവത്താൽ
സാനന്ദം വിഹരിപ്പൂ പൂന്തുറമണൽക്കാട്ടിൽ 64

പട്ടണപരിഷ്ക്കാര ഭ്രമത്തിലടിപ്പെട്ട്
നഷ്ടമാക്കാതെ ജന്മം പുഷ്ടമാക്കുവാനായി
വിഷ്ണുപാദീശൻ തന്നെ ശിഷ്ടമാർന്നൊരു രൂപം
ഇഷ്ടമാർന്നീടുന്നതാം സ്പഷ്ടമിന്നതേവരു 65

കാലത്തിൽ കൊടുമയിൽ ബാലശീലരാം ശിഷ്യ
പാലനാവർഗ്ഗത്തിനെ പാലിപ്പാനഖിലേശൻ
ചാലവേ ഗമിച്ചിങ്ങു വന്നാനെന്നതും തോന്നും
ലീലയാർന്നെല്ലാം പരിപാലിക്കും ജഗദീശൻ 66

ദൈവവിശ്വാസം കൊണ്ട് ഉത്തമന്മാരായുള്ള
കൈവർത്തകാഖ്യന്മാരാണിക്കടലോരവാസർ
ക്രിസ്തുവും നബിയുമുണ്ടേറ്റവും പ്രബലന്മാർ
സ്ഥാപനങ്ങളുമവർക്കുണ്ടിങ്ങു ബഹുത്വമായ് 67

എങ്കിലും പാഴായൊന്നൊരു ക്ഷേത്രത്തിൻ പടിക്കലാ
ണിംഗിതമപ്പുണ്യത്തിൻ സ്പർശനാനന്ദനേരം
മുക്തനാം ദേഹിതന്റെ മുത്താർന്ന പാദസ്പർശ
ശക്തിയെന്തഹോ നമ്മാലളവിലൊതുങ്ങുന്നു 68

വ്യക്തമാണദ്ദേഹമിന്നാർക്കു മങ്ങൊരുപോലെ
യുക്തികൊണ്ടളക്കാനുമാവതില്ലാർക്കും നേരെ
ഛായയും കടിച്ചുറ്റം മുറുക്കി ചിലനേരം
ചായുന്നു കൊട്ടും കൈയ്യും കുത്തിയമ്മഹാശയൻ 69

പായുന്ന ചെറുപിള്ളരുണ്ടട്ടത്തെല്ലായ്പോഴും
മായമല്ലവർക്കത്രേ ഭോഗങ്ങളൊക്കെ ചേണു
ഓട്ടുമേഞ്ഞിടിഞ്ഞുള്ള ക്ഷേത്രാവശിഷ്ടങ്ങളും
കാട്ടുകേറിയും പൂജ മുടങ്ങി അനാഥമായ് 70

വീട്ടുകളുണ്ടെങ്കിലും വേണ്ടവരില്ലാത്തതായ്
പൂട്ടുകൊണ്ടേറും മണൽ കാട്ടിലാണിവകാണ്മൂ,
ആലൊന്നു തണലേകി തഴച്ചുനിൽപ്പൂ നന്നായ്
നാലുചങ്ങലയ്ക്കുള്ളിൽ കടലാണലതല്ല 71

പാലൊളിപൂണ്ട പൂഴിക്കെകനായ് എല്ലാനേരം
മാലകന്നോരു കൊച്ചുകോവിലിൻെറാട്ടുത്തിണ്ണ
പററിയപ്പുരമാത്ഥദേശികൻ എല്ലാം തിക-
ഞ്ഞററത്തിൽ ചെന്നു നിൽപ്പൂ ആരുകാണ്മിതുപരം 72

മറെറാന്നും നിനയ്ക്കുവാൻ സാദ്ധ്യമല്ലാക്കും നേരിൽ
കുററമററൊരു തപസ്സാന്നിദ്ധ്യമുണ്ടായ് വന്നാൽ
പെററവർക്കൂടി വെറുത്തീടുമീശ്ശരീരത്തെ
അററുപോവുകിൽ ജീവൻ തൽക്ഷണം ശ്മശാനമാം 73

ദേഹമാം താനെന്നോർത്തു കാണ്മതിന്നെത്തുന്നോരു
ദേഹികൾ ദേഹഭാവം അന്യമായ് കാണ്മാനൊക്കും
ദേഹധർമ്മങ്ങളൊന്നും ദേഹിയിലേൾക്കുകില്ലെ
ന്നൂഹവുമുണ്ടായ് മോഹം ശമിക്കും മാലോകർക്കും 74

ജീവിതാന്തരകമെന്നാക്കുന്ന മനീഷിക്കു്
ജീവൻെറ ആന്തരത്വം അന്യത്വമല്ലെന്നാകും
അപ്പവുമന്യത്വമെന്നുള്ളതു വരുത്താതെ
അല്പഭാവത്തെപ്പോക്കി സമ്പന്നനാക്കും ക്ഷണം 75

കെൽപുകേട്ടുള്ളതെല്ലാം അകലും അന്യാധീന
ശില്പികളല്ലനാമെന്നെപ്പേരുമുണർന്നുപോം
സിദ്ധവൈഭവമോർത്താൽ ഈശ്വര ചേഷ്ടയത്രേ
വിദ്ധിയാകുമോ അതിന്നെത്രനാൾ ചെന്നീടിലും 76

ബുദ്ധനും നബിയും ആ യേശുവും കൂടിചേർന്ന
ശ്ശുദ്ധിയുണ്ടല്ലോ നിത്യ ആത്മാരാമനിൽ സദാ
ആനന്ദമെന്താം അതുല്യാത്മാനമുണരന്നോക്ക്
സാനന്ദസമശാന്തി അമൃതസ്വാഭാവികം 77

അദ്വൈതമെന്നോ അതിന്നെന്തു ചൊൽകിലുമെന്താം
വിദ്വദാശ്രയസുമനീഷ്ക്കാമപ്രഭാവനം
തന്നെത്താനുണർന്നപ്പോൾ താൻതന്നെസർവ്വമെന്ന
ധന്യമാം ബ്രഹ്മതത്വമായിപ്പോയ് മഹാത്മാനം- 78

അന്യമൊന്നില്ലായ്കയാൽ സുഖദുഃഖങ്ങളെല്ലാം
ഒന്നായിത്തന്നെപോയ്പോയ് ഐക്യമായാത്മാവിങ്കൽ
ഇന്ദ്രിയദശകങ്ങൾ വ്യക്തിത്വമില്ലായ്കയാൽ
സാന്ദ്രമാം അവ്യക്തത്തിൽ സത്വരംലയിച്ചുപോയ് 79

ചന്ദ്രസൂര്യാദിയെല്ലാം ബ്രഹ്മവർച്ചസിൽ വെറും
ഇന്ദ്രജാലത്തെപോലെനഷ്ടമായ് ചമഞ്ഞുപോയ്
ഭക്ഷണ പദാർത്ഥത്തെ ഭക്ഷിക്കുമപാനനും
തൽക്ഷണം ശാന്തമായി ദശമം ഒന്നായ്ത്തന്നെ 80

ഇക്ഷിതി വാഴ്വിനുള്ള രക്ഷിതരത്രേ ചേർന്നി
ട്ടക്ഷയം വിലസുന്നു യോഗഭാവേന പാർത്താൽ
തത്വയോഗത്തിൽ നിത്യ ജീവിതം കഴിയുന്ന
ബുദ്ധനിദ്ദേഹം സാദാധ്യാനസായൂജ്യൻതന്നെ 81

ശക്തിയുമപാരമാണളക്കാനരുതാത്ത
വ്യക്തിത്വമത്രേ ലോകരദ്ദേഹത്തിനിൽ കാൺമൂ
ദൈവവും മനുഷ്യനും ബന്ധിക്കുംകോടികോടി
ജന്മങ്ങൾകഴിയുമ്പോൾ ഇവ്വിധമൊരുകണ്ണി 82

ചേർത്തുബന്ധിപ്പാനില്ലമറ്റൊരു കണ്ണികൂടി
ആവിധം ഭവിപ്പതാണീയുഗമഹാത്മാനം
അന്തമില്ലാത്ത ചിന്തയററിനാം ബലഹീന
ബന്ധരായ് വിപത്തിങ്കൽ പെട്ടുപോയ് പലകാലം 83

സ്വന്തമെന്തിഹപാർത്താൽ പഴുതേ കളഞ്ഞുനാം
നന്ദനോപമമാം സ്വർഗ്ഗ ജീവിത ധനത്തിനെ
വീണ്ടെടുക്കണം വിട്ടു് വ്യർത്ഥമതത്തെ വിദ്വാനായി
പൂണ്ടെടുക്കണം തത്വതന്മാത്ര കളേബരം 84

ആത്മാവിൽ സ്ഥിരനായാൽ ശുദ്ധിയുള്ളവനാകും
ആത്മാവില്ലെങ്കിലില്ല മറ്റൊന്നെന്നറിവാകും
ആത്മാവിലുറയ്ക്കുംനാൾ ജന്മദുഃഖങ്ങളൊന്നും
സ്വാത്മനി പൊരുളല്ല മിഥ്യയെന്നുറപ്പാകും 85

ആത്മാവൊന്നഖണ്ഡമാം എല്ലാർക്കും നല്ലതത്രേ
ആത്മാവാലിഹപരം ചേർന്നിടും വിചാരവാൻ
നിത്യനാം ആത്മാവിനെ നിത്യവും ധ്യാനിക്കുന്ന
മർത്ത്യനെന്തവശത ജീവിതം തന്നിലോർത്താൽ 86

ഭീതിയില്ലൊട്ടുംതന്നെ ജീവിതദശയിലീ
ബോധമാർന്നുള്ള മഹാമർത്ത്യനെന്നറിയേണം
മാതൃകാചരനവൻചെയ്യുന്ന കർമ്മങ്ങളോ
ബാധകമല്ല ഭുവിജീവികൾക്കൊന്നും പാർത്താൽ 87

ഈവിധം ഉണ്ടനേകം നിസ്തുല്യമനീഷികൾ
ഭാഗ്യഹീനർക്കുകണ്ടുകൂടുവാൻ പണി ഇലോം
ശ്ലാഘ്യത കലർന്നുള്ള ജീവിതം പാഴാകുമോ
ഏനേക്കു നീന്നിടും കല്പകാലങ്ങൾ കഴികിലും 88

ആത്മബോധമാർന്നുള്ള മർത്ത്യനെ ഉയർത്താനും
ആവിധം തന്നെ താഴ്ത്തീടാനുമില്ലാർക്കും ശക്തി
സമഭോഗിയാമവൻ ഹംസംപോൽ വിഹരിപ്പൂ
സമമായ് ഭുവനത്തിൽ നിത്യനായ് സുഖിയായി 89

സദ്വൃത്തനവൻ തെല്ലും കളയാകാലത്തിനെ
വിഭാത്താണവൻ മൂകജന്മികൾക്കൊക്കെപ്പും
തൽക്കലെപരിരക്ഷ ചെയ്യുമങ്ങവൻ ഭംഗ്യാ
നിൽപ്പതെങ്ങവിടത്തിൽ ദുഃഖജന്യമാം ശത്രു 90

ഈർഷ്യയില്ലഹങ്കാരലേശമില്ലഹോ പാർത്താൽ
മോഹവുമില്ലാതെല്ലാം അധികം വിവേകിക്ക്
വിദ്യയുള്ളവൻ വിദ്വാനെന്ന ഭാവത്തെത്തള്ളും
ശുദ്ധചിത്തനായ് തന്റെ കർത്തവ്യം മാത്രം കൊള്ളും 91

നല്ലനേരത്തു നല്ല മാതാപിതാക്കൾക്കൊരു–
നല്ലനാം മകൻ പിറന്നീടുന്നു പുരുപുണ്യം
നാട്ടിനു വിളക്കായി വീട്ടിനു ധനമായി
നാട്ടാരിൻ നയനത്തിന്നാനന്ദകുളിർമ്മയായ് 92

കോടികോടിയായ് പുത്രസന്തതിയുണ്ടാകട്ടെ
പാടിയാടിയെൻ ജന്മം സാഫല്യമായീടുവാൻ
ഭാരതയതിവര്യഭാസ്കരകിരണങ്ങൾ
ശോഭിച്ചിങ്ങുയരട്ടെ സർവ്വത്ര പ്രകാശവൻ 93

കൽപകാലവും കണ്ണിൽ കാണുമാറു കമനീയം
ഉത്ഭവിച്ചുയരട്ടെ ചിൽപ്രഭയേത്തും വീശി
ശിൽപികളല്ലോ ലോകത്തുള്ള സൽസ്വരൂപികൾ
കൽപമല്ലിതിൻ നിൽപ്പു ഉത്ഭവകാലാന്ത്യവും 94

ഞാനൊരു കവിയല്ല കണ്ടതു ചൊൽവോനത്രെ
ജ്ഞാനിയാം മഹാത്മാക്കൾ തെറ്റെല്ലാം തിരുത്തണം
ഞാനിതിന്നൊരുമ്പെട്ടതെന്തെന്നുമറിഞ്ഞൂടാ
ജ്ഞാനവാരിധിയല്ലോ സർവ്വം കൃപയേക്രു. 95

ചൊല്ലുകൾക്കുള്ള ദോഷം വല്ലഭർ പൊറുക്കേണം
നല്ലവ കൈക്കൊള്ളണം അല്ലലിങ്ങുണ്ടാകാതെ
എല്ലാർക്കും നല്ലതായതില്ലെന്നു നിനയ്ക്കേണ്ട
നല്ലതിലത്രെ എല്ലാം–വല്ലായ്മയൊഴിയുന്നു 96

എല്ലാർക്കും നമസ്കാരം സന്തോഷമത്രെ വേണ്ടു
നല്ലർക്കു നല്ലതത്രെ കാണുമതിങ്ങനന്തവും
നല്ലൊരു പൌർണ്ണമിക്ക് പിറന്നാളാഘോഷിക്കുവാൻ–
എല്ലാരും ശ്രമിക്കേണം ശാന്തിയാം ഫലം ശുഭം. 97